

## കോവിഡ്-19 (എൻ കൊറോണ) വൈറസ് വ്യാപന നിയന്ത്രണവും പ്രതിരോധവും - സംസ്ഥാന നിയന്ത്രണ സെൽ

## ആരോഗ്യ കുടുംബ ക്ഷേമ വകുപ്പ്

## കേരള സർക്കാർ

### കോവിഡ്-19 - സലൂണിലേയും, ബ്യൂട്ടീപാർലറുകളിലേയും ജീവനക്കാർ എടുക്കേണ്ട മുൻകരുതലുകളുടെ മാർഗ്ഗരേഖ - സംബന്ധിച്ച്

**നമ്പർ: 311/2020/ആരോഗ്യം. തീയതി 20 മാർച്ച് 2020**

ലോകാരോഗ്യ സംഘടന 160-ൽ അധികം രാജ്യങ്ങളെ ബാധിച്ച കോവിഡ്-19 എന്ന പകർച്ചവ്യാധിയെ മഹാമാരിയെന്ന് പ്രഖ്യാപിച്ചു. ദുരിതബാധിത രാജ്യങ്ങളിൽ നിന്നുള്ളവരുടെ വരവുമൂലം കേരള സംസ്ഥാനം രോഗനിയന്ത്രണ നടപടികളും രോഗ നിരീക്ഷണവും ശക്തിപ്പെടുത്തി.

**<u>സലൂണിലെയും ബ്യൂട്ടിപാർലറുകളിലേയും ജീവനക്കാർക്കുള്ള മുൻകരുതലുകൾ</u>**

- സ്ഥാപനത്തിന്റെ വാതിലിനടുത്തും ക്യാഷ് കൗണ്ടറിലും ഹാന്റ് സാനിറ്റൈസർ വയ്ക്കേണ്ടതാണ്.
- ജീവനക്കാരുടെ വ്യക്തി ശുചിത്വം പാലിക്കുന്നതിനുള്ള സൗകര്യം സ്ഥാപന ഉടമ ഉറപ്പുവരുത്തേണ്ടതാണ്.
- ജീവനക്കർ ഉപഭോക്താക്കളെ സ്വീകരിക്കുന്നതിനു മുമ്പും ശേഷവും കൈകൾ സോപ്പും വെള്ളവും ഉപയോഗിച്ച് വൃത്തിയാക്കേണ്ടതാണ്.
- ഒന്നിൽ കൂടുതൽ ഇരിപ്പിടങ്ങൾ ഉള്ള സലൂൺ/പാർലർ ആണെങ്കിൽ ഓരോ ഇരിപ്പിടത്തിലും പ്രത്യേകം ലോഷനുകളും ഉപകരണങ്ങളും ഉപയോഗിക്കേണ്ടതാണ്.
- സാമൂഹിക അകലം പാലിക്കാൻ സാധ്യമല്ലാത്ത തൊഴിൽ ആയതിനാൽ തന്നെ രോഗ സംക്രമണം തടയാൻ ആവശ്യമായ എല്ലാ മുൻകരുതലുകളും ജീവനക്കാർ സ്വീകരിക്കേണ്ടതാണ്.
- പ്രവർത്തനം തുടങ്ങുമ്പോൾ തന്നെ 3 ലെയർ മാസ്ക് ഓരോ ജീവനക്കാരനും/ ജീവനക്കാരിയും ഉപയോഗിക്കേണ്ടതാണ്. അത് 6 മണിക്കൂറിനു ശേഷം സുരക്ഷിതമായി നശിപ്പിക്കേണ്ടതാണ്.
- ഉപഭോക്താക്കളുടെ മുഖത്ത് നേരിട്ട് സ്പർശിക്കേണ്ടി വരുന്നതിനാൽ ജീവനക്കാർ കൈയ്യുറകളും, പ്ലെയിൻ ഗോഗ്ഗിൾസ് ധരിക്കുന്നതാണ് അഭികാമ്യം. രോഗ ലക്ഷണങ്ങളുള്ള ഉപഭോക്താക്കളെ ഒഴിവാക്കണം.
- ഇരിപ്പിടങ്ങൾ തമ്മിലുള്ള അകലം ഒരു മീറ്ററിൽ കൂടുതൽ ആക്കേണ്ടതാണ്.
- കൂടുതൽ ഉപഭോക്താക്കൾ ഒരേ സമയം സലൂൺ/പാർലറിൽ എത്തുന്നത് നിരുത്സാഹപ്പെടുത്തുക.

- ഉപഭോക്താവിനെ അറ്റന്റ് ചെയ്യുന്ന ജീവനക്കാർക്ക് ലോഷനുകളും, ഉപകരണങ്ങളും ലഭ്യമാക്കാൻ ഒരു അസിസ്റ്റന്റ് എന്ന പോലെ മറ്റൊരു ജിവനക്കാരൻ/ജീവനക്കാരി ഉണ്ടാകുന്നതും രോഗ സംക്രമണം തടയുന്നതിനും സഹായകരമാണ്.

- പേയ്മെന്റ് കൗണ്ടറുകളിൽ ഇരിക്കുന്ന ജീവനക്കാരനും ഇടപാടുകൾ നടത്തുന്ന ഉപഭോക്താവും ഓരോ പണമിടപാടിനു ശേഷവും കൈകൾ സാനിറ്റൈസർ ഉപയോഗിച്ച് വൃത്തിയാക്കേണ്ടതാണ്.

- കഴിയുന്നതും പണമിടപാടുകൾ ഓൺലൈൻ വഴി ചെയ്യാൻ ഉപഭോക്താവിനോട് ആവശ്യപ്പെടുക.

- രോഗ ലക്ഷണമുള്ള ജീവനക്കാർക്ക് ലീവ് നൽകി വീട്ടിൽ ഇരുത്താൻ സ്ഥാപന ഉടമ ശ്രദ്ധിക്കേണ്ടതാണ്.

- ഏതെങ്കിലും വിധത്തിലുള്ള സമ്പർക്ക ചരിത്രം (COVID 19) ബോദ്ധ്യപ്പെടുകയാണെങ്കിൽ ജീവനക്കാർ സ്വമേധയാ ഹോം ക്വാറന്റൈയിനിൽ കഴിയേണ്ടതും അതാത് ജില്ലാ കൊറോണ കൺട്രോൾ റൂമിലും വീടിനു തൊട്ടടുത്തുള്ള ആരോഗ്യ സ്ഥാപനത്തിലും അറിയിക്കേണ്ടതുമാണ്. സ്ഥാപന ആരോഗ്യ പ്രവർത്തകരുടെ നിർദ്ദേശ പ്രകാരം അടച്ചുപൂട്ടി ഇടേണ്ടതാണ്.

- ഇതുമായി ബന്ധപ്പെട്ട് എന്തെങ്കിലും സംശയമുണ്ടെങ്കിൽ ദിശ-യുടെ ഹെൽപ്പ് ലൈൻ നമ്പർ (1056/0471 - 2552056) ബന്ധപ്പെടുക

Rajan

പ്രിൻസിപ്പൽ സെക്രട്ടറി